പ്രതിവാരപ്രഭാഷണം. The Sermon for the week

# ജീവനുള്ള വെള്ളം.

(എം. ററി.)

"സ്ത്രീ അവനോട് യജമാനനേ, എനിക്കു ദാഹിക്കാതെയും ഞാൻ കോരുവാൻ ഇവിടത്തോളം വരാതെയും ഇരിക്കേണ്ടതിന് ആ വെള്ളം എനിക്കു തരേണം എന്നു പറഞ്ഞു. യേശു അവളോട്: പോയി ഭർത്താവിനെ വിളിച്ചുകൊണ്ടു വരിക എന്നു പറഞ്ഞു. എനിക്കു ഭർത്താവില്ല എന്നു സ്ത്രീ അവനോടു ഉത്തരം പറഞ്ഞതിനു: എനിക്കു ഭർത്താവില്ല എന്നു നീ പറഞ്ഞതു ശരി. അഞ്ചു ഭർത്താക്കന്മാർ നിനക്കുണ്ടായിരുന്നു. ഇപ്പോൾ ഉള്ളവനോ ഭർത്താവല്ല; നീ പറഞ്ഞതു സത്യം തന്നെ എന്നു യേശു പറഞ്ഞു." (വി. യോഹന്നാൻ 4:15-18)

ശമര്യക്കാരി സ്ത്രീയും നമ്മുടെ കർത്താവും തമ്മിൽ കിണററരികിൽ വച്ചു യാദൃച്ഛികമായുണ്ടായ കൂടിക്കാഴ്ചയും സംഭാഷണവും നമുക്കു മററുള്ളവരുമായി ഉണ്ടാകുന്ന സാധാരണ ഇടപാടുകളെ ദൈവതിരുനാമമഹത്വത്തിനും സുവിശേഷഘോഷണത്തിനും ഉള്ള അവസരങ്ങളായി എങ്ങനെ വിനിയോഗിക്കാമെന്നുള്ളതിനു ഒരുത്തമദൃഷ്ടാന്തമാണ്. ഏററവും സ്വാഭാവികമായി ആരംഭിച്ച ആ സംഭാഷണത്തെ കർത്താവു സമർത്ഥമായി നിയന്ത്രിച്ച് തൻെറ ഉദ്ദേശസാദ്ധ്യത്തിലേക്കു നയിച്ചതായി നമുക്കു കാണാം. കാര്യം പൂർണ്ണമായി ഗ്രഹിച്ചിട്ടില്ലെങ്കിലും "ജീവനുള്ള വെള്ള"ത്തിനായി ആ സ്ത്രീ തന്നെ യേശുവിനോടപേക്ഷിച്ചു. ചുരുങ്ങിയ പരിചയത്തിൽനിന്നും ആ ശമര്യക്കാരി സ്ത്രീക്കു യഹൂദനായ യേശുവിൽ വിശ്വാസം ജനിച്ചു. "നിങ്ങളുടെ സുവിശേഷത്തെ ശ്രവിക്കുവാനും ഒരു പക്ഷേ സ്വീകരിക്കുവാനും ഞാൻ തയ്യാറാണ്" എന്നുള്ളതായിരുന്നിരിക്കണം ജീവനുള്ള വെള്ളം ചോദിച്ചപ്പോൾ ആ സ്ത്രീയിലുണ്ടായിരുന്ന ചിന്താഗതി. യേശു അവളെ തങ്കലേക്കു ആകർഷിച്ചു എന്നുള്ളതിനു സംശയമില്ല.

എന്നാൽ ഇപ്പോൾ യേശുതന്നെയാണ് ഒരു തടസ്സം ഉന്നയിച്ചത്. ജീവനുള്ള വെള്ളം ചോദിച്ചു കഴിഞ്ഞ മാത്രയിൽ താൻ ആ സ്ത്രീയോട് "പോയി ഭർത്താവിനെ വിളിച്ചുകൊണ്ടു വരിക" എന്നു പറഞ്ഞു. കാര്യമെല്ലാം കുഴപ്പത്തിലായി. അവൾ ഒരു വ്യഭിചാരിണി ആയിരുന്നു. അവൾക്കു ഒന്നല്ല, അനേകം ഭർത്താക്കന്മാർ ഉണ്ടായിരുന്നു. ഭർത്താവില്ലെന്ന് അവൾ ഭാവിച്ചു. സകല പരമാർത്ഥവും അറിയുവാൻ കഴിവുള്ളവനായ കർത്താവ് ഒരു നിമിഷത്തിൽ അവളെ യാഥാർത്ഥ്യബോധമുള്ളവളാക്കിത്തീർത്തു. "നിനക്ക് ഒന്നല്ല, അഞ്ചു ഭർത്താക്കന്മാരാണുള്ളത്" എന്നുള്ള മറുപടി അസ്ത്രംപോലെ അവളുടെ ഹൃദയത്തിൽ തറച്ചു. ജീവൻെറ വെള്ളത്തിനായുള്ള അപേക്ഷ തൽക്കാലം അങ്ങനെ അവസാനിച്ചു. യേശുവും അതു കൊടുക്കുവാൻ യാതൊരു ബദ്ധപ്പാടും കാണിച്ചില്ല. ആ സ്ത്രീയുടെ രഹസ്യങ്ങൾ പുറത്തുവന്നു. അതിനെപ്പററി എന്താണ് ചെയ്യേണ്ടതെന്നുള്ളതാണ് ഇനിയത്തെ പ്രശ്നം.

യേശു ആ സ്ത്രീയുടെ മുമ്പിൽ സുവിശേഷത്തിൻെറ വാതിൽ അടയ്ക്കുകയല്ല ചെയ്തത്. താൻ അവളോട് പരുഷമായോ നിർദ്ദയമായോ പെരുമാറിയില്ല. വേശ്യാസ്ത്രീകളോടും മററും തനിക്ക് അപാരമായ അനുകമ്പയാണല്ലോ ഉണ്ടായിരുന്നത്. സുവിശേഷതൃഷ്ണ പ്രകടിപ്പിച്ച ഈ സ്ത്രീയെ സ്വീകരിക്കുവാൻ താൻ സന്നദ്ധനായിരുന്നു; താൻ അതിനായി വാഞ്ഛിച്ചു. എന്നാൽ സ്വന്ത ജീവിതത്തിലെ യാഥാർത്ഥ്യങ്ങളെ അഭിമുഖീകരിക്കാതെ കപടഭക്തിയിൽ കർത്താവിനെ സമീപിക്കുവാൻ അവൾക്കെന്നല്ല ആർക്കും സാദ്ധ്യമല്ല. കർത്താവിൻെറ ഉപദേശങ്ങളിലുള്ള താൽപ്പര്യം മാത്രം തൻെറ ശിഷ്യത്വത്തിനു ആരെയും അർഹരാക്കുന്നില്ല. പാപത്തെ മറികടന്നു പരിശുദ്ധനായ കർത്താവിൻെറ കൂട്ടായ്മയിൽ എത്തിച്ചേരുവാൻ ആർക്കും കഴിയുന്നതല്ല.

ശമര്യക്കാരി സ്ത്രീയെപ്പോലെ "എനിക്കു ദാഹിക്കാതെയും ഞാൻ കോരുവാൻ ഇവിടത്തോളം വരാതെയും ഇരിക്കേണ്ടതിന് ആ വെള്ളം എനിക്കു തരേണം" എന്നു പറയുവാൻ കഴിയുന്ന അനേകർ ഇന്നു ക്രിസ്തുസഭയ്ക്കുള്ളിലും പുറത്തും ഉണ്ട്. മതവിദ്വേഷം വർദ്ധിച്ചിട്ടുള്ളതുപോലെതന്നെ മതത്തിലേയ്ക്കുള്ള തിരിച്ചുവരവിൽ വിശ്വസിക്കുന്ന പലരേയും മുമ്പുള്ളതിൽ കൂടുതലായി ഇന്നു സാഹിത്യകാരന്മാരിലും ശാസ്ത്രജ്ഞന്മാരിലും തത്വജ്ഞാനികളിലും നാം കാണുന്നുണ്ട്. സാധാരണജനങ്ങളുടെ ഇടയിലും അവിടവിടെയായി മതസംബന്ധമായ കാര്യങ്ങളിലുള്ള പ്രതിപത്തി പൊന്തിവരുന്നതായി കാണാം. കേവലം ലൗകികമായ പുരോഗതികൊണ്ടു സംതൃപ്തിയും സമാധാനവും കണ്ടെത്തുവാൻ കഴിയാത്ത അനേകർ നമ്മുടെ ഇടയിൽതന്നെയുണ്ട്. യഥാർത്ഥമായ സുവിശേഷഘോഷണത്തിന്, ജീവിതാനുഭവത്തിൽ അടിയുറച്ച മതോപദേശത്തിന്, ചെവി കൊടുക്കുവാൻ തയ്യാറുള്ള ആളുകൾ മുമ്പൊരു തലമുറയിലുണ്ടായിരുന്നതിൽ കൂടുതൽ ഇന്നുണ്ടെന്നാണ് തോന്നുന്നത്. യുദ്ധത്തിൻെറ രുചി നേരിട്ടനുഭവിച്ചറിഞ്ഞ യൂറോപ്യൻ രാജ്യങ്ങളിലും മററും ഇതു കൂടുതൽ വാസ്തവമാണെന്നാണ് പറയപ്പെടുന്നത്. എന്നാൽ ദാഹിക്കുന്ന ലോകത്തിൻെറ ദാഹം ശമിപ്പിക്കുവാൻ കഴിവുള്ള സുവിശേഷകന്മാർ സഭയിൽ എത്രയോ വിരളമാണെന്നുള്ളതാണ് പരമാർത്ഥം. ക്രിസ്തുവിൻെറ സുവിശേഷം സഭയിൽ നിക്ഷേപിക്കപ്പെട്ടിരിക്കുന്നു, വാസ്തവം. എന്നാൽ അതെടുത്തു കൈകാര്യം ചെയ്യുവാൻ കഴിവുള്ളവർ ചുരുക്കം. സുവിശേഷം അറിയിക്കുക; ഞങ്ങൾ കേൾക്കാം; ക്രിസ്തുവിൻെറ ജീവിതരീതി ഞങ്ങളെ കാണിച്ചു തരിക, ഞങ്ങൾ അതു സ്വീകരിക്കാം" എന്നു ലോകം സഭയോടു പറയുന്ന ഒരു കാലഘട്ടം വന്നുചേർന്നുകൊണ്ടിരിക്കുന്നു. ലോകത്തിൻെറ ആഹ്വാനത്തിനു സഭ എന്തുത്തരമാണ് നൽകുന്നത്; എന്തുത്തരമാണ് നൽകേണ്ടത് എന്നു ചിന്തിക്കേണ്ടിയിരിക്കുന്നു.

സുവിശേഷം ആവശ്യപ്പെടുന്ന ലോകം എപ്പോഴും കർത്താവു പറയുന്നതു കേൾക്കുവാനും സ്വീകരിക്കുവാനും തയ്യാറായിരിക്കും എന്നു നാം വ്യാമോഹിച്ചുപോകരുത്. കർത്താവു ശമര്യക്കാരി സ്ത്രീക്ക് ഏററവും അനിഷ്ടമായ പടിയിൽ കൂടിയാണ് അവളെ സുവിശേഷത്തിലേക്കു കാലുവയ്പിച്ചത്. ഹൃദയവിശുദ്ധിയുള്ളവർക്കേ ദൈവത്തെ കാണുവാൻ കഴിയൂ. പാപത്തെ അഭിമുഖീകരിച്ച് ഉപേക്ഷിക്കാതെ ലോകം ക്രിസ്തുവിൻെറ വഴിയിൽ എത്തിച്ചേരുകയില്ല. പാപബോധം ഉളവാകത്തക്കവണ്ണം ക്രിസ്തുവിനെ മനുഷ്യരുടെ മുമ്പിൽ അവതരിപ്പിക്കേണ്ട ചുമതല സഭയ്ക്കുണ്ട്. എന്നാൽ അതോടുകൂടിത്തന്നെ ക്രിസ്തുവിൻെറ നാമത്തിൽ പാപങ്ങളെ ചൂണ്ടിക്കാണിച്ച് ആത്മപരിശോധനയ്ക്കും പാപങ്ങളുടെ ഏററുപറച്ചിലിനും മനുഷ്യരെ സഹായിക്കു

# വിശുദീപം

## കർമ്മകാണ്ഡം (തുടർച്ച)

(പുത്തൻകാവ് മാത്തൻതരകൻ)

### മത്സ്യഗ്രഹണം

തെല്ലുദൂരത്തു നംകൂരമിട്ടു
തോണി നിർത്തി ജനങ്ങളെ നോക്കി
വീശി സാരോപദേശ സമീരൻ
വന്നുകൂടിയോർക്കുള്ളം തണുത്തു
തെല്ലുനേരം കഴിയവേ നാഥൻ
ശിഷ്യരേക്കുറിച്ചോർത്തുതുടങ്ങി.
രാവശേഷവും മത്സ്യം പിടിക്കാ-
നാവുംമട്ടു ശ്രമിച്ചു വലഞ്ഞു.
പാരം നൈരാശ്യമാർന്നു പടകിക്കൽ
പാർത്ത പത്രോസിനോടായി നാഥൻ
ഉള്ളലിഞ്ഞരുൾ ചെയ്താൻ ജലത്തി
നുള്ളിലാ വല വീണ്ടും വിരിക്കാൻ.
"നായക, ഞങ്ങളീ നിശിനീളെ-
നീളെയി വലയിട്ടു കടലിൽ
പായൽപോലും വലയിൽ ലഭിക്കാ-
തായതാർത്തിവഹിച്ചുവസിപ്പൂ.
എങ്കിലും തെല്ലും സംശയിക്കാതെ
നിന്തിരുവടി കല്പിച്ചപോലെ
ഞങ്ങളീവല താഴ്ത്തുന്നു പാര-
മാഴമേറിയ ഭാഗത്തിലിപ്പോൾ"
ഏവമോതി ശീമോൻ വലയിട്ടു
ഭാവമൊന്നു പകർന്നുതുടങ്ങി.
"പക്ക"മെല്ലെ വലിഞ്ഞുതുടങ്ങി.
ദിക്കുതോറുമനക്കംതുടങ്ങി.
നീണ്ട മത്സ്യങ്ങൾ മേല്പോട്ടു ചാടി
നീരശേഷം കലങ്ങിമറിഞ്ഞു.
വേഗമാവലയാഞ്ഞുവലിച്ചു
വഞ്ചിയിൽ തുമ്പുറപ്പിച്ചു പത്രോസ്.
ഭാരമേറി വലച്ചു വലിക്കാൻ
ശക്തിയില്ലാതെ ശിഷ്യർ കുഴഞ്ഞു.
ദൂരെമേവിയ ധീവരന്മാരേ
മാറിമാറി വിളിക്കയായ് ശീമോൻ
ധീവരന്മാരനേകരുമെത്തി-
ക്കൂട്ടുകൂടി വല വലിച്ചേറ്റി.
തോണിയിൽ കുന്നുകുന്നായി മത്സ്യ-
മെണ്ണമില്ലാതെ കൂടിക്കിടന്നു.
മുങ്ങും പത്രോസിൻ തോണിയെന്നുള്ള
മട്ടുകാൺകകൊണ്ടതിവേഗം
മറ്റു തോണിയിലേക്കു പകർന്നു
മത്സ്യക്കുന്നുകൾ മുക്കുവർ വേഗം.
ഭക്തിയേറ്റം മുഴുത്തുടൻ പത്രോസ്
ക്രിസ്തുനാഥന്റെ പാദത്തിൽ വീണു.
"അർഹനല്ലുഞാനങ്ങയോടൊത്തു
സഞ്ചരിക്കുവാൻ സൽഗുരുനാഥാ!
മാറിപ്പോയാലും പാപത്താലേറ്റം
നാറുമീ വെറും മുക്കോനെ വിട്ടു".
ഉള്ളഴിഞ്ഞ ചമബ് ഭക്തശിഷ്യൻ
ചൊല്ലിയ മൊഴികേട്ടീശപുത്രൻ
വായ്മൊഴിഞ്ഞു "ഭയംവെടിഞ്ഞാലും
നീ മദീയ പദം തുടർന്നാലും
മീൻപിടിച്ചു നടക്കുന്നനിന്നെ
മർത്ത്യഗ്രാഹകനാക്കുമുടൻ ഞാൻ."
തൽ പ്രതിജ്ഞതൻ സാരം ഗ്രഹിച്ചു
സുപ്രമോദം കലർന്നു പത്രോസും
മറ്റൊരു ചെറു തോണിയിൽ, കീറി
ക്കുറ്റമാർന്ന വലയും പുതുക്കി
പാർത്തിരുന്ന സെബദീസുതന്മാ-
രായ ധീവരന്മാരേയും യേശു
ലോകസേവനത്തിന്നു വിളിച്ചു,
ശോകമറ്റവർ തോണി കൈവിട്ടു.

---

ണ്ട ചുമതലയും സഭയ്ക്കുള്ളതാണ്. ഈ ചുമതല നിർവ്വഹിക്കുവാൻ സഭയ്ക്കു കഴിയണമെങ്കിൽ സഭാംഗങ്ങൾ, വിശിഷ്യാ സഭാപ്രവർത്തകർ അനുദിനം അനുതാപജീവിതത്തിൽ വളരുന്നവരായിരിക്കണം. അവർ ലോകത്തിന്റെ വിശ്വാസം സമാർജ്ജിക്കത്തക്കവണ്ണം പാപത്തിന്മേൽ ജയം നേടിയവരായിരിക്കണം. ചുരുക്കിപ്പറഞ്ഞാൽ സഭയുടെ ശുദ്ധീകരണമാണ് സുവിശേഷഘോഷണത്തിന് ഏറാവും ആവശ്യമായിട്ടുള്ളത്.

"ജീവനുള്ള വെള്ള"ത്തിന് എല്ലാവരും കാംക്ഷിച്ചേക്കാം. അതുതന്നെയാണ് ക്രിസ്തുവും, ക്രിസ്തുവിന്റെ നാമത്തിൽ സഭയും ഇന്നു ലോകത്തിനു നീട്ടിക്കൊടുക്കുന്നതും· പാപമോചനമാണ് യേശുക്രിസ്തുവിന്റെ പ്രഥമവും പ്രധാനവുമായ ദാനം. അതു സ്വീകരിക്കാതെ തന്റെ മറ്റു ദാനങ്ങളൊന്നും ആർക്കും പ്രാപ്യമല്ല, ആ ദാനത്തെ വിഭാഗിച്ചു കൊടുക്കുവാൻ സഭയെ സർവ്വപ്രധാനമായി കർത്താവു നിയോഗിച്ചിരിക്കുന്നു. സഭയ്ക്കുള്ളിലും വെളിയിലുമുള്ള ഓരോ വ്യക്തിയും അങ്ങനെ ലോകം മുഴുവനും പാപമോചനത്തിൽകൂടി ദൈവസംസർഗ്ഗത്തിലും നിത്യജീവിതത്തിലും എത്തിച്ചേരണമെന്നും വളർന്നു വരണമെന്നും ദൈവം ആഗ്രഹിക്കുന്നു. ദൈവത്തിന്റെ ആഗ്രഹം നമ്മിൽ ഓരോരുത്തരിലും നിവർത്തിയാകുവാൻ തക്കവണ്ണം ദൈവം നമ്മെയും സഭയെയും അനുഗ്രഹിക്കട്ടെ.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. മർക്കോസ് 6.1–6.

"അതിപരിചയം നിന്ദയെ ഉളവാക്കുന്നു." മററു മണ്ഡലങ്ങളിലെന്നപോലെ മതവിഷയകമായും ഏററവും അർത്ഥവത്തായ ഒരു പ്രസ്താവനയാണിതു്. മനുഷ്യാവതാരത്തെ സംബന്ധിച്ചിടത്തോളം യോഹന്നാൻ ശ്ലീഹായിക്കു ഏററവും നിരാശാജനകമായി തോന്നിയതു് "അവൻ സ്വന്തത്തിലേക്കു വന്നു, സ്വന്തമായവരോ അവനെ കൈക്കൊണ്ടില്ല" എന്നുള്ളതാണു്. അതു് കുറെക്കൂടെ അർത്ഥവത്തായി നാം ഇവിടെ കാണുന്നു. തന്റെ പിതൃനഗരത്തിൽപെട്ടവരും സ്വന്ത കുടുംബാംഗങ്ങളുമാണു് യേശുവിൽ വിശ്വസിക്കുന്നതിനു് ഏററവും വലിയ വൈമുഖ്യം കാണിച്ചതു്. അവർക്കു് അവനിൽ വിശ്വാസമില്ലാതിരുന്നതുകൊണ്ടു് യേശുവിനു് അവിടെ വീര്യപ്രവൃത്തികൾ ഒന്നും ചെയ്യുവാൻ കഴിഞ്ഞില്ല. ഇന്നു് സഭാംഗങ്ങളാണു ഏററവും വലിയ കുററക്കാർ. അവർ ക്രിസ്തുവിൽ നിന്നു് യാതൊന്നും പ്രതീക്ഷിക്കുന്നില്ല. സുവിശേഷകഥകൾകേട്ടു തഴമ്പിച്ച ഈ കൂട്ടർ ക്രിസ്തുവിനു് തങ്ങളുടെ ജീവിതത്തിൽ ഏതെങ്കിലും പരിവർത്തനം വരുത്തുവാൻ കഴിയുമെന്നു പരിഗണിക്കുന്നില്ല. സഭയുടെ പുരാതനത്വത്തിൽ അഭിമാനം കൊള്ളുന്ന പലർക്കും ക്രിസ്തുനാമം ചിലമ്പുന്നകൈത്താളം മാത്രമായിരിക്കുകയാണു്. നേരെമറിച്ചു് മിഷ്യനറി കേന്ദ്രങ്ങളിൽ സഭയ്ക്കുണ്ടാകുന്ന വികാസവും വളർച്ചയും സൂക്ഷിക്കുക. നമ്മുടെ അവിശ്വാസത്തിൽ നമ്മുടെ കർത്താവു് അൽഭുതപ്പെടുന്നുണ്ടായിരിക്കണം.

ചൊവ്വാ. മർക്കോസ് 6. 7–13.

കർത്താവു് ശിഷ്യന്മാരെ ഈരണ്ടായി വിവിധ ഭാഗങ്ങളിലേക്കയച്ചതു് തന്റെ സേവനകാലത്തിന്റെ ഒരു നൂതനഘട്ടത്തെ കുറിക്കുന്നു. ഇതുവരെയും ചുരുക്കം ചില ഗ്രാമങ്ങളിൽമാത്രമേ അവിടുന്നു സഞ്ചരിക്കുകയും പ്രവർത്തിക്കുകയും ചെയ്തിരുന്നുള്ളു. ശിഷ്യന്മാർക്കു് കൂടുതൽ പരിശീലനം നൽകുന്നതിനുള്ള സമയം ആഗതമായി എന്നും തന്റെ പ്രവർത്തനമണ്ഡലം വിപുലപ്പെടുത്തണമെന്നും കർത്താവിനു് തോന്നിയിരിക്കണം. ശിഷ്യന്മാർക്കു നൽകുന്ന നിർദ്ദേശങ്ങൾ ശ്രദ്ധാർഹമാകുന്നു. പരിപൂർണ്ണവും വിട്ടുവീഴ്ചകളില്ലാത്തുമായ ത്യാഗമാണു കർത്താവു് അവരിൽ നിന്നാവശ്യപ്പെട്ടതു്. ജീവിതസുരക്ഷിതത്വം യാതൊന്നും കൂടാതെ സുഖസൗകര്യാദികളെപ്പററി ചിന്തിക്കാതെ ദൈവത്തിന്റെ ന്യായവിധിയെപ്പററി പ്രസംഗിക്കുവാൻ അവർ നിയോഗിതരായി. ക്രിസ്തുനാമം വഹിക്കുന്ന നാമേവരും ശിഷ്യന്മാരെപ്പോലെ ക്രിസ്തുവിനെ സാക്ഷിക്കുവാൻ നിയുക്തരാകുന്നു. മററുള്ളവർക്കു് നമ്മുടെ ജീവിതം മുഖേന ക്രിസ്തുവിനെ കാണുവാൻ കഴിയണം. നമ്മിൽക്കൂടെ ക്രി

---

(5—ാം പേജിൽനിന്നു തുടർച്ച)

ഈ പ്രത്യേകതയുണ്ടു്. ഒരു നിശ്ചിതമായ പിണ്ഡം സൂക്ഷിച്ചാൽ ഈ ശിഥിലീകരണത്തിന്റെ ഫലമായി ഒരു പ്രത്യേക കാലഘട്ടം (ഇതു വസ്തുവിനെ ആശ്രയിച്ചിരിക്കും) കഴിഞ്ഞാൽ അതിന്റെ പകുതി മാത്രമേ കാണുകയുള്ളു. ഈ കാലഘട്ടത്തിനു ആ വസ്തുവിന്റെ (അർദ്ധായുസ്സ്) എന്നു പറയും. ഈ പ്രത്യേകതക്കു റേഡിയോ അക്ടിവിററി (ദീപ്തിമത്വം) എന്നാണു പേർ. ഒരു റേഡിയോ അക്ടീവ് സാധനത്തിൽനിന്നു് അതിന്റെ ശിഥിലീകരണത്തിന്റെ ഫലമായി കുറേശ്ശെ ചൂടുണ്ടായിക്കൊണ്ടിരിക്കും. ഒരു നിശ്ചിത സമയത്തിനുള്ളിൽ ഉൽപ്പാദിപ്പിക്കപ്പെടുന്ന ചൂടു് ആ സാധനത്തിന്റെ ദീപ്തിമത്വത്തിന്റെ വേഗതയെ ആശ്രയിച്ചിരിക്കും. ഈ ശിഥിലീകരണത്തിന്റെഫലമായി കുറെ ചൂടുണ്ടാകും.

റേഡിയോ അക്ററിവിററി കണ്ടുപിടിച്ചതോടുകൂടി, സൂര്യചൈതന്യത്തിന്റെ കാരണം കണ്ടുപിടിക്കാൻ അതു സഹായിക്കുമെന്നു പലരും ചിന്തിച്ചു. എന്നാൽ ഇതിലും സാരമായ പ്രയാസങ്ങളുണ്ടു്. സൂര്യനിലുള്ളതു് മുഴുവൻ തന്നെയും റേഡിയം, യുറേനിയം മുതലായ റേഡിയോ അക്ററീവ് വസ്തുക്കളാണെന്നു വിചാരിക്കുക. അനേകയുഗങ്ങൾ കഴിഞ്ഞാലും കുറവില്ലാതെ ഊർജ്ജം ഉൽപ്പാദിപ്പിക്കണമെങ്കിൽ ആ വസ്തുവിന്റെ (വസ്തുക്കളുടേയോ) അർദ്ധായുസ്സ് വളരെ ദീർഘിച്ചതായിരിക്കണം. യുറേനിയത്തിന്റെ അർദ്ധായുസ്സ് 4,500,000,000 കൊല്ലങ്ങളാണു്. അതുകൊണ്ടു് യുറേനിയം നമ്മുടെ ആവശ്യത്തിനു പററിയതായി വിചാരിക്കാം. സൂര്യഗോളം മുഴുവൻ യുറേനിയമാണെന്നു സങ്കൽപ്പിച്ചാൽ തന്നെയും, സൂര്യനിൽ നിന്നു് ഇപ്പോൾ നിർഗ്ഗമിക്കുന്ന ഊർജ്ജത്തിന്റെ മൂന്നിലൊന്നു മാത്രമേ കിട്ടുകയുള്ളു. കൂടാതെ ഭൂമിയിലുള്ള പല മൂലകങ്ങൾ സൂര്യനിലുള്ളതായി വേണ്ട തെളിവുകൾ കിട്ടിയിട്ടുണ്ടു്. എന്നാൽ ആ കൂട്ടത്തിൽ യുറേനിയം ഉൾപ്പെട്ടുത്തിയില്ല. യുറേനിയവും മററു റേഡിയോ അക്ററീവ് വസ്തുകളും സൂര്യനിലുണ്ടായിരുന്നേക്കാം. ഉണ്ടെങ്കിൽ തന്നെ സൂര്യന്റെ ഊർജ്ജത്തിന്റെ വെറും നിസ്സാരമായ ഒരംശം മാത്രമേ ഉൽപ്പാദിപ്പിക്കുവാൻ അവയ്ക്കു കഴിയുകയുള്ളു. അതുകൊണ്ടു് സൂര്യപ്രകാശത്തിന്റെ കാരണം; സൂര്യനിൽ റേഡിയോ അക്ടീവ് വസ്തുക്കൾ ഉണ്ടെന്നുള്ളതാണു് എന്ന അനുമാനവും സ്വീകാര്യമല്ല.

ആൽബർട്ടു് ഐൻസ്റ്റൈൻ, എന്ന വിശ്വവിഖ്യാതനായ ശാസ്ത്രജ്ഞനെക്കുറിച്ചു് പലരും കേട്ടിരിക്കും. ശാസ്ത്രചരിത്രത്തിലെ അതിസ്മരണീയമായ ഒരു കണ്ടുപിടിത്തം അദ്ദേഹം ഈ നൂററാണ്ടിന്റെ ആരംഭത്തിൽ പ്രസിദ്ധപ്പെടുത്തി. അതിൻപ്രകാരം ഊർജ്ജ(Energy ചൈതന്യം)വുംപിണ്ഡ(Mass)വും ഒന്നു തന്നെയാണു്. ഊർജ്ജം പിണ്ഡമായും പിണ്ഡം ഊർജ്ജമായും രൂപാന്തരപ്പെടുത്താം. പല തരത്തിലുള്ള പരീക്ഷണങ്ങൾ വഴിയായി ഇതു് സാധൂകരിച്ചിട്ടുണ്ടു്.

ഈ നിയമമനുസരിച്ചു ഏററം ക്ഷുദ്രമായ ഒരു പിണ്ഡാംശം പോലും പരിപൂർണ്ണമായി ഊർജ്ജമായി രൂപാന്തരപ്പെടുത്തിയാൽ ഗണ്യമായ ചൂടും വെളിച്ചവും കിട്ടും.

സൂര്യനിൽ നടക്കുന്നതു് ഇതുതന്നെയാണെന്നു വിചാരിച്ചാൽ മുമ്പു കണ്ടതിൽ നിന്നു വളരെ വ്യത്യസ്തമായ ഒരു പ്രയാസമാണു് ഉണ്ടാകുന്നതു്. ഓരോ സെക്കണ്ടിലും 42 ലക്ഷം ടൺ പിണ്ഡം സൂര്യനു നഷ്ടപ്പെടുന്നുണ്ടെന്നു മുമ്പു പറഞ്ഞല്ലോ. വർഷംതോറും ഇതനുസരിച്ചു് നടത്തപ്പെടുന്ന പിണ്ഡം ഏകദേശം 1.33,000,000,000,000 ടൺ ആയിരിക്കും. സൂര്യന്റെ ഭാരം ഒരു വിധം സൂക്ഷ്മമായി കണക്കാക്കപ്പെട്ടിട്ടുണ്ടു്. അതു് ഏകദേശം 2–നുശേഷം 26 പൂജ്യം ഇട്ടാൽ കിട്ടുന്നിടത്തോളം ടണ്ണാണു്. മേൽപ്പറഞ്ഞ നഷ്ടനിരക്കനുസരിച്ചു് കണക്കു കൂട്ടിയാൽ സൂര്യന്റെ ഇപ്പോഴത്തെ ആയുസ്സ് ഏകദേശം 1500,0,000,000 കൊല്ലങ്ങളെന്നു കിട്ടും. ഇതു് ആദ്യം കൊടുത്തിരിക്കുന്ന കണക്കിന്റെ പല മടങ്ങു വലുതാണു്. അതുകൊണ്ടു് ഇതും സ്വീകാര്യമല്ല. അതായതു്, പിണ്ഡം നേരിട്ടു് ഊർജ്ജമായി രൂപാന്തരപ്പെടുന്നതിൽ നിന്നാണു് സൂര്യനിൽ ചൂടും പ്രകാശവും ഉണ്ടാകുന്നതെന്നുള്ള ധാരണയും തെററാണു്.

സ്സു പ്രവർത്തിക്കുന്നു നാം പറയുന്നതു മാത്രമല്ല, ക്രിസ്തുവിനു വേണ്ടി നാം സ്വീകരിക്കുന്നതും ത്യജിക്കുന്നതുമെല്ലാം അന്യർക്കു ക്രിസ്തുവിനെ സാക്ഷിക്കുകയായിരിക്കും.

ബുധൻ. മർക്കോസ്. 6. 14–29.

യോഹന്നാൻ സ്നാപകനും ഹെരോദാരാജാവും സ്വഭാവത്തിൽ വലിയ അന്തരമുള്ള രണ്ടു വ്യക്തികളായിരുന്നു. യോഹന്നാൻ മനസ്സാക്ഷിയുടെ പ്രചോദനമനുസരിച്ചു മാത്രം ജീവിച്ചുവന്നവനായിരുന്നു എങ്കിൽ ഹേരോദാവ് ദുർബലനായ ഒരു മനുഷ്യനായിരുന്നു. യോഹന്നാൻ ഒരു അപ്പോസ്തലൻ അല്ലായിരുന്നെങ്കിലും "വെളിച്ചത്തിനു സാക്ഷി നിന്നവരുടെ മകുടോദാഹരണമാകുന്നു. ഹേരോദാവോ വികാരങ്ങൾക്ക് വിധേയനായി ജീവിച്ചു. അതിന്റെ ഫലം ഒരു തിന്മയിൽ നിന്നു മറ്റൊരു തിന്മയിലേക്കുള്ള അവന്റെ വീഴ്ചയായിരുന്നു. ഹേരോദാവിന്റെ ദൗർബല്യം ആയിരുന്നു അവന്റെ വലിയ കുറവ്. അയാൾ യോഹന്നാനെ കാത്തുകൊണ്ടതിനു പുറമേ "പല കാര്യങ്ങളിലും അവന്റെ നിർദ്ദേശങ്ങളെ അനുസരിച്ചും പോന്നു" എന്ന് ചില പുരാതന വേദപുസ്തകങ്ങളിൽ കാണുന്നു. എങ്കിലും വെപ്പാട്ടിയുടെ ഇഷ്ടത്തെ മറുത്തു പ്രവർത്തിക്കുവാൻ അവനു കഴിവില്ലാതെപോയി. അവൻ തന്റേടമുള്ളവനായിരുന്നു എങ്കിൽ തന്റെ വാഗ്ദത്തത്തിൽനിന്ന് പിന്മാറേണ്ടിയിരുന്നു. ഒരു മനുഷ്യന്റെ എന്തെങ്കിലും കാര്യമായ ദൗർബല്യം അവനെ ഒരു തെറ്റിൽനിന്ന് മറ്റൊരു തെറ്റിലേക്ക് എങ്ങനെ വലിച്ചിഴച്ചുകൊണ്ടുപോകുന്നു എന്നതിനു ഹേരോദാവ് സാക്ഷിയാണ്. അങ്ങനെയുള്ള അപകടത്തിൽനിന്ന് രക്ഷപെടുവാനുള്ള ഏകമാർഗ്ഗം മനസാക്ഷിയുടെ പ്രേരണയെ അനുസരിക്കുവാൻ സന്നദ്ധനാവുകമാത്രമാണ്.

വ്യാഴം മർക്കോസ് 6. 30—32.

അപ്പോസ്തലന്മാരുടെ പര്യടനം അത്ഭുതപൂർവ്വമായ വിജയത്തിലാണു പര്യവസാനിച്ചത്. അവർക്കു ഭക്ഷിപ്പാൻ പോലും സമയം ലഭിക്കാത്തവണ്ണം വരുന്നവരുടെയും പോകുന്നവരുടെയും സംഖ്യ അത്ര വലുതായിരുന്നു. എങ്കിലും നാം പ്രതീക്ഷിക്കാത്ത തരത്തിലുള്ള പ്രത്യാഘാതമാണു കർത്താവു പ്രദർശിപ്പിച്ചത്. കർത്താവ് ഏകാന്തത അന്വേഷിച്ചുപോയതിനു കാരണം യോഹന്നാന്റെ ചരമവാർത്ത ആയിരുന്നു എന്നും, അരല്ല തന്നെ രാജാവാക്കുവാൻപോലും ചിലർ മുതിരുന്നു എന്ന മനസ്സിലായതുകൊണ്ടാണെന്നും പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നുണ്ട്. കർത്താവ് ഏകാന്തത അന്വേഷിച്ചതു ശിഷ്യന്മാർക്കു വിശ്രമം ആവശ്യമാണെന്നു കർത്താവിനു ബോദ്ധ്യപ്പെട്ടതുകൊണ്ടായിരിക്കുവാനും എളുപ്പമുണ്ട്, ശിഷ്യന്മാർ തന്നോടുകൂടെ കുറെസമയം ശാന്തമായി ചെലവഴിക്കണമെന്നും അങ്ങനെ കർത്താവിന്റെ ശക്തിയും ജീവിതമൂല്യങ്ങളെപറ്റി കർത്താവിനുള്ള അഭിപ്രായവും അവർ ഗ്രഹിക്കണമെന്നും യേശു ആഗ്രഹിച്ചു. ദിവസവും ഒരു ക്ലിപ്തസമയം കർത്താവിന്റെ അടുക്കൽ ചെലവഴിക്കുന്നപതിവു നമുക്കുണ്ടോ? സമയമില്ലായ്മയും വിശ്രമമില്ലായ്മയും ജോലി കുറയ്ക്കുവാൻ മതിയായ കാരണങ്ങളായിരിക്കാം. എന്നാൽ അവയൊന്നുംതന്നെ പ്രാർത്ഥനയ്ക്കും പ്രാർത്ഥനാജീവിതത്തിനും ബാധകമായിതീരരുത്.

വെള്ളി. മക്കോസ്. 6. 33—14.

കർത്താവ് ചെയ്തതായി നാലു സുവിശേഷങ്ങളിലും രേഖപ്പെടുത്തിയിരിക്കുന്ന ഏക അത്ഭുതമാണ് അഞ്ചപ്പവും രണ്ടു മീനുംകൊണ്ട് അയ്യായിരംപേരെ തൃപ്തിപ്പെടുത്തിയ ഈ സംഭവം. കർത്താവു പ്രവർത്തിച്ച അത്ഭുതങ്ങളുടെ യാഥാർത്ഥ്യത്തെ ചോദ്യംചെയ്യുന്നവർ ഈ സംഭവത്തിന്റെയും യാഥാർത്ഥ്യം ചോദ്യംചെയ്യുന്നുണ്ട്. വചനം ജഡമായിതീർന്നു എന്നു വിശ്വസിക്കാമെങ്കിൽ എന്തുകൊണ്ട് നാലു ഗ്രന്ഥകാരന്മാർ ചുരുങ്ങിയതു രണ്ടു മാർഗ്ഗങ്ങളിൽ നിന്നു ലഭിച്ച അറിവുകൾ അടിസ്ഥാനപ്പെടുത്തി എഴുതിയിരിക്കുന്നതും വിശദാംശങ്ങളിൽപോലും വലിയ ഐക്യം കാണുന്ന ഈ സംഭവത്തിന്റെ യാഥാർത്ഥ്യത്തിൽ അവിശ്വസിക്കുന്നു.

വിശ്രമം അന്വേഷിച്ചുപോയ കർത്താവും ശിഷ്യന്മാരും വിശ്രമിക്കുവാൻ സൗകര്യം ലഭിക്കാത്ത ഒരു സാഹചര്യത്തിലാണു പുരുഷാരത്തെ കാണുന്നതു. "അവർ ഇടയൻ ഇല്ലാത്ത ആടുകളെപ്പോലെ ആകകൊണ്ട് അവരിൽ മനസ്സലിഞ്ഞു." സ്വയംസംതൃപ്തരായി സ്വാർത്ഥപൂരണത്തിനുവേണ്ടി മാത്രം സമയവും കഴിവുകളും ഉഴിഞ്ഞുവച്ചിരിക്കുന്നവർക്ക് മറ്റുള്ളവരുടെ ആവശ്യങ്ങൾ കാണുവാനോ, മനസലിവോടെ അവർക്ക് എന്തെങ്കിലും ചെയ്യുവാനോ കഴിഞ്ഞു എന്നു വരുന്നതല്ല. "കൊയ്ത്തോ അധികം വേലക്കാരോ ചുരുക്കം" എന്നു കർത്താവു പറഞ്ഞതു ഇന്നും അർത്ഥവത്താണ്. കൊയ്ത്തിന്റെ ആധിക്യവും വേലക്കാരുടെ അഭാവവും നമുക്ക് കാണുവാൻ കഴിയുന്നില്ലെങ്കിൽ നാം "കണ്ടിട്ടും കാണാത്തവരായി" ജീവിക്കുന്ന എന്നു കർത്താവ് പറഞ്ഞ പരീശന്മാരിൽനിന്നു വിദൂരത്തിലല്ല. ആ പുരുഷാരത്തിന്റെ ആത്മീകവും ശാരീരികവുമായ ആവശ്യങ്ങൾ നിർവ്വഹിച്ചുകൊടുത്ത കർത്താവിങ്കലേക്ക് നമുക്ക് നോക്കാം. നമ്മുടെ കുറവുകൾ പരിഹരിക്കുവാൻ അവിടുന്നു പ്രാപ്തനാണല്ലോ.

ശനി. മർക്കോസ്. 6. 45—56.

കർത്താവ് പുരുഷാരത്തേയും ശിഷ്യന്മാരേയും രണ്ടുവഴിയായി പറഞ്ഞയച്ചിട്ടു പ്രാർത്ഥിക്കുവാൻ പോയി. ഇങ്ങനെ കർത്താവ് ചെയ്തതിനു കാരണം യോഹന്നാൻ ശ്ലീഹാ പറയുംപ്രകാരം തന്നെ രാജാവാക്കുവാൻ ജനക്കൂട്ടം ശ്രമിക്കുന്നു എന്ന വസ്തുത കർത്താവു മനസ്സിലാക്കിയതായിരിക്കണം. കാറ്റിനു പ്രതികൂലമായി രാത്രി നാലാംയാമം വരെയും തണ്ടുവലിച്ചു കുഴഞ്ഞ ശിഷ്യന്മാരും അവരുടെ വഞ്ചിയും സഭയുടെ പ്രതിസന്ധിഘട്ടങ്ങളിൽ വളരെ സാമ്യം വഹിക്കുന്നുണ്ട്. ലോകമാകുന്ന മഹാസമുദ്രത്തിൽ യാത്രചെയ്തുകൊണ്ടിരിക്കുന്ന ആ കപ്പൽ പല പ്രതികൂലശക്തികളെ നേരിടേണ്ടിവരുന്നുണ്ട്. കർത്താവ് തന്നെ സഭയെ വിസ്മരിച്ചോ എന്നു തോന്നിപ്പോകും. അതിനു യാതൊരുതരം പുരോഗമനവുമില്ല. ആ കപ്പലിലുള്ളവർ സ്മരിച്ചിരിക്കേണ്ട ഒരു സംഗതി സ്വർഗ്ഗാരോഹണം ചെയ്ത നാഥൻ ദൈവത്തിന്റെ വലത്തുഭാഗത്തിരുന്നുകൊണ്ട് സഭയ്ക്കുവേണ്ടി മദ്ധ്യസ്ഥത യാചിച്ചുകൊണ്ടിരിക്കുന്നു എന്നുള്ളതാകുന്നു. ആ ഒരു വിശ്വാസം സഭാംഗങ്ങളെ നയിക്കുന്നുണ്ടെങ്കിൽ യാതൊരുവിധ ആപത്തിലും സഭയുടെ ഭാവിയെപ്പറ്റി ആശാകുലരാകേണ്ടതില്ല. ഇന്നത്തെ സാഹചര്യത്തിൽ സഭയുടെ ഭാവിയെപ്പറ്റി സഭാംഗങ്ങൾ പലരും ആകുലരായി കഴിയുന്ന ഈ ഘട്ടത്തിൽ ഈ ഒരു ബോധം നമ്മെ നയിക്കേണ്ടതാണ്.

## "സ്ലീബായുടെ ദാസന്മാർ" 27-ാം വാർഷികോത്സവം,— ചെങ്ങന്നൂർ

സമൂഹാദ്ധ്യക്ഷൻ വന്ദ്യദിവ്യശ്രീ മൂക്കഞ്ചേരിൽ പത്രോസ് റമ്പാൻ, ബി. എ., ബി. ഡി., എൽ. ടി., അവർകൾ ഇപ്രകാരം എഴുതുന്നു:—

ഈ മിഷ്യനറി സമൂഹത്തിന്റെ 27-ാം വാർഷികോത്സവം ചെങ്ങന്നൂർ വച്ചു 1127 കന്നി 11-ാംതീയതി സ്ലീബാപ്പെരുന്നാളായ വ്യാഴാഴ്ച ഉച്ചയ്ക്കു കിഴക്കിന്റെ കാതോലിക്കാ മോറാൻ മാർ ബസ്സേലിയോസ് ബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൊണ്ടാടുന്നതാണ്. സമൂഹം ദൈവകൃപയാൽ ഇതു

# ക്രൈസ്തവ ലോക വാർത്തകൾ

## ചൈനായിലെ വിദേശ മിഷ്യനറിമാർ

ചൈനായിൽ കമ്മ്യൂണിസ്റ്റ് ഗവർമ്മെന്റ് ആധിപത്യം ഉറപ്പിച്ചതോടുകൂടി അവിടുത്തെ ക്രൈസ്തവസഭയ്ക്കു വലിയ മാററം ഉണ്ടായിട്ടുണ്ട്. ഏററവും പ്രധാനമായതു് ചൈനീസ് സഭയെ സഹായിക്കുകയും നയിക്കുകയും ചെയ്തുകൊണ്ടിരുന്ന വിദേശമിഷ്യനറിമാർ ചൈന വിട്ടുപോകുന്നതിന് നിർബന്ധിതരായി തീർന്നു എന്നുള്ളതാണ്. കുറെപേർ അവിടെ തുടരുന്നതിനു് ഇടയുണ്ടെങ്കിലും അധിക പങ്ക് വിദേശമിഷ്യനറിമാരും ഇപ്പോൾ തന്നെ സ്ഥലം വിട്ടുകഴിഞ്ഞിരിക്കുന്നു. രണ്ടുകൊല്ലം മുമ്പ് രണ്ടായിരം അമേരിക്കൻ പ്രൊട്ടസ്റ്റന്റ് മിഷ്യനറിമാർ ചൈനായിൽ സേവനം അനുഷ്ഠിച്ചിരുന്നു. ഇന്നാകട്ടെ അവരിൽ മുക്കാൽ പങ്ക് ആളുകളും അവരവരുടെ സ്വദേശത്തേക്ക് മടങ്ങിയിരിക്കുന്നു, ഹോംകോങ്ങിലെ ആംഗ്ലേയ ബിഷോപ്പ് ഒഴിച്ച് എല്ലാ ഇംഗ്ലീഷ് ബിഷോപ്പന്മാരും ചൈന വിട്ടുപോയിരിക്കുന്നു. മിഷ്യൻ ചരിത്രത്തിലെ ഒരദ്ധ്യായത്തിന്റെ അന്ത്യം വന്നിരിക്കുന്നു. വിദേശമിഷ്യനറിമാർ ചൈന വിട്ടുപോയതുകൊണ്ടു് അവിടുത്തെ സഭ നശിച്ചുപോകുമെന്നു ഭയപ്പെടാനില്ല. ചൈനാക്കാർക്കുതന്നെ അവരുടെ സഭയെ നയിക്കുന്നതിനുള്ള അവസരമത്രെ ലഭിച്ചിരിക്കുന്നതു്. സഭ മുതലാളിത്വഭരണവ്യവസ്ഥിതിയിൽ ചൈനായിൽ തുടരുന്നതു് ഇനിയും അസാദ്ധ്യമത്രെ. മററുള്ളവരെപ്പോലെ പട്ടക്കാരും വേലയെടുത്തു് ഉപജീവനം കഴിക്കണമെന്നല്ലാതെ റഷ്യയിലെപ്പോലെ ഇതുവരെയും മതം അവിടെ വിരുദ്ധസംഘടനയാക്കിയിട്ടില്ല. സഭയുടെ മുതൽനഷ്ടം ചിലപ്പോൾ സഭയെ സ്ഫുടം ചെയ്യുന്നതിനു് ഉപകരിച്ചേക്കാം.

---

വരെ 19,024 പുറജാതിക്കാരെ സഭയിലേക്കു ചേർത്തിട്ടുണ്ട്. മാർത്തോമാ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു്, വേലശ്ശേരിൽ മത്യൂസ് റമ്പാൻ, പൂവത്തൂർ പീലിപ്പോസ് കത്തനാർ, എം. സി. മാത്യു എം. എൽ. ഏ., കെ. എം. സക്കറിയാ എം. ഏ., എൽ. ടി., സി. ഐ. നൈനാൻ ബി. ഏ., എൽ. ടി. എന്നിവർ പ്രസംഗിക്കുന്നതും, സ്തോത്രവഴിപാടു എടുക്കുന്നതും, ഒരു വമ്പിച്ച ഘോഷയാത്ര ഉണ്ടായിരിക്കുന്നതുമാണ്. തലേദിവസം കാലത്തു 11 മണിക്കു സുവിശേഷകന്മാർക്കും സഹകരണമെമ്പർമാർക്കും മാത്രം ധ്യാനവും ഉച്ചതിരിഞ്ഞു് കാര്യാലോചനായോഗവും നടത്തും. എല്ലാവരെയും ക്ഷണിച്ചിരിക്കുന്നു.

## ലോകസമാധാനസഖ്യം (World peace council)

റഷ്യൻ സഭയുടെ അദ്ധ്യക്ഷനായ മോസ്കോ പാത്രിയർക്കീസിന്റെ പ്രസ്താവന.

ലോകസമാധാനത്തെ ലാക്കാക്കി “world peace council” എന്ന പേരിൽ ഒരു സംഘടന അടുത്തകാലത്തു് ഉണ്ടായിട്ടുണ്ടു്. പാശ്ചാത്യപ്രജാധിപത്യരാജ്യങ്ങളുടെ യുദ്ധപരിശ്രമങ്ങളെ തകർക്കുന്നതിനു് കമ്മ്യൂണിസ്റ്റ് റഷ്യ പരിപോഷിപ്പിക്കുന്ന ഒരു സംഘടനയായിട്ടാണ് പ്രജായത്തരാജ്യങ്ങൾ അതിനെ മുദ്രണം ചെയ്തിരിക്കുന്നതു്. ഈ പ്രസ്ഥാനത്തെ പുകഴ്ത്തികൊണ്ടും ഇതിനോടു് എല്ലാ വിധത്തിലും ഓർത്തഡോക്സ് ക്രിസ്ത്യാനികൾ സഹകരിക്കണമെന്നു് ഉൽബോധിപ്പിച്ചുകൊണ്ടും മോസ്കോ പാത്രിയർക്കീസ് ഒരു പ്രസ്താവന പുറപ്പെടുവിച്ചിരിക്കുന്നതു് താഴെ ചേർക്കുന്നു.

വാർസോയിൽവെച്ചു നടന്ന രണ്ടാം ലോകസമാധാനകോൺഫറൻസിന്റെ നിശ്ചയങ്ങൾ ഞാൻ അവധാനപൂർവ്വം വായിച്ചുനോക്കിയിട്ടു് റഷ്യൻ സഭ അതിലെ അത്മായക്കാരും, പട്ടക്കാരും, മേല്പട്ടക്കാരും—ഈ സംഘടനയ്ക്കു് അവരുടെ അകമഴിഞ്ഞ പിൻതുണയും അനുഗ്രഹങ്ങളും നൽകേണ്ടിയതു് അവശ്യം ആവശ്യമാണെന്നു് നമുക്കു തോന്നുന്നു. റഷ്യൻ ഓർത്തഡോക്സ് സഭ ഈ പീസ്കോൺഗ്രസ്സിന്റെ നിശ്ചയങ്ങളോടു് പരിപൂർണ്ണമായി യോജിക്കുന്നു. ക്രൂരതയോടെ നശിപ്പിക്കുന്ന എല്ലാ യുദ്ധായുധങ്ങളെയും—പ്രത്യേകിച്ചു്, അറ്റോമിക്ക് ബോംബുകൾ, അണുരോഗായുധങ്ങൾ മുതലായവ—വർജ്ജിക്കേണ്ടതും, അവ പ്രഥമമായി ഉപയോഗിക്കുന്ന രാജ്യങ്ങളെ യുദ്ധകുറ്റവാളികളായി മുദ്രയടിക്കേണ്ടതുമാണ്. ക്രമാഗതമായ നിരായുധീകരണവും, അവയുടെ മേൽ അന്തർദ്ദേശീയമായ നിയന്ത്രണവും സ്ഥാപിക്കേണ്ടതാണ്. കൊറിയായുടെ മേലുള്ള അമേരിക്കൻ ആക്രമണത്തിനും ഒരു വിരാമം ഇടണം. ഈ നിശ്ചയങ്ങൾ ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതു് നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ ഉപദേശങ്ങളെ പ്രായോഗികമാക്കുന്നതിനാണ്. എല്ലാവരും ബഹുമാനിക്കുന്ന പരിശുദ്ധവേദപുസ്തകത്തിന്റെ കാവൽക്കാരിയായിരിക്കുന്ന വി. സഭ അതിന്റെ എല്ലാ അനുഗ്രഹങ്ങളും ഈ സംഘടനയ്ക്കു് നൽകുന്നു. തന്മൂലമത്രെ ലോകസമാധാനമാഗ്രഹിക്കുന്ന നമ്മുടെ എല്ലാ ആത്മീയ മക്കളേയും ഭൂമിയിൽ സമാധാനമുണ്ടാക്കുന്നതിനായി പോരാടണമെന്നു് നാം ഉൽബോധിപ്പിച്ചിട്ടുള്ളതും ഇപ്പോൾ ഉൽബോധിപ്പിക്കുന്നതും. നിരുത്തരവാദികളായ ഭ്രാന്തന്മാർ, മാനവസമുദായത്തെ പീഡിപ്പിക്കുന്നതിനായി ഉണ്ടാക്കുന്ന എല്ലാ യുദ്ധസന്നാഹങ്ങളെയും ദൈവത്തിന്റെ പരമമായ കൃപയോടുകൂടി എല്ലാക്രിസ്ത്യാനികളും അന്യോന്യമുള്ള സഹകരണത്തോടുകൂടി എതിർക്കേണ്ടതാകുന്നു എന്നു് നാം വിശ്വസിക്കുന്നു. തന്റെ ജനങ്ങൾക്കു് ശക്തിയെ പ്രദാനം ചെയ്ത ദൈവം, സമാധാനംകൊണ്ടു് അവരെ അനുഗ്രഹിക്കുമെന്നും നമുക്കു് വിശ്വാസമുണ്ടു്” ഈ പ്രസ്താവന പീസ് കോൺഗ്രസ്സിലെ ഒരംഗമായ റഷ്യൻ ബിഷോപ്പുവശം അത്രേ നൽകിയതു്.

## ഫ്രാൻസിലെ ‘തൊഴിലാളി, പുരോഹിതന്മാർ

പുതിയ സാഹചര്യങ്ങളിൽ സഭയുടെ ആചാര ശിക്ഷണകാര്യങ്ങളിൽ ഉണ്ടാകുന്ന വ്യതിയാനത്തിനു് ഉത്തമോദാഹരണമാണ ഫ്റാൻസിലെ “തൊഴിലാളി”പട്ടക്കാർ. യുദ്ധകാലത്തു് അനേകായിരം ഫ്റെഞ്ചു തൊഴിലാളികൾ ജർമ്മൻ ഫാക്ടറികളിൽ ജോലിനോക്കിയിരുന്നു. ഫ്റെഞ്ചുകത്തോലിക്കരിൽ പലരും ഭക്തിയുള്ളവരാണ്. അവരുടെ മതാസക്തിയിയിൽ ഹിററ്ലറിനു വളരെ അനിഷ്ടം ഉണ്ടായിരുന്നതുകൊണ്ടു് അവർ പള്ളിയിൽ പോകുന്നതിനോ, ദിവ്യാരാധനയിൽ സംബന്ധിക്കുന്നതിനോ, വി. കർബാനയിലുള്ള സംസർഗ്ഗം തുടരുന്നതിനോ ഉള്ള സമയമോ സൌകര്യമോ, അനുവാദമോ അവർക്കു നൽകിയിരുന്നില്ല. ഭക്തന്മാരായ ചില പുരോഹിതന്മാർ അവരുടെ ബിഷോപ്പന്മാരുടെ അനുവാദത്തോടുകൂടി ഇങ്ങനെയുള്ളവരുടെ സേവനാർത്ഥം പുറപ്പെട്ടു. അവരുടെ പൌരോഹിത്യവേഷം മാററി സാധാരണ ഫാക്ടറി ജോലിക്കാരുടെ വേഷം ധരിച്ചുകൊണ്ടു് അവരോടുകൂടി ഫാക്ടറികളിൽ ജോലിക്കു പോകുകയും അവരോടുകൂടി തന്നെ താമസിച്ചുകൊണ്ടു് ആത്മീയ ശുശ്രൂഷകൾ നടത്തുകയും ചെയ്തു. അവർ താമസിക്കുന്ന ചെറിയ മുറികളിൽ തന്നെ അവർ കർബാന അർപ്പിച്ചു. അതി

Reg. No. T 64 Licence No. 498 Date 20-8-1946 Reg. M 5268

# THE CHURCH WEEKLY

(5-ാം പേജിൽനിന്നും തുടർച്ച)

ക്കായി വേറെയില്ലാത്തതുകൊണ്ട് ലോകത്തിലെ ക്രൈസ്തവയുവജനങ്ങളെ പ്രതിനിധീകരിക്കാൻ തികച്ചും അവർക്ക് സ്ഥാനമുണ്ടെന്ന് അവർ അവകാശപ്പെടുന്നു.

ഇങ്ങനെയുള്ള അഖിലലോക ക്രൈസ്തവസമ്മേളനങ്ങൾ എല്ലാം സാധാരണയായി കൂടുന്നതു് ക്രൈസ്തവർ കൂടുതലായി നിവസിക്കുന്ന യൂറോപ്പിൽ വച്ചാണ്. എന്നാൽ ഇദംപ്രഥമമായി ഇപ്പോൾ ഇൻഡ്യയിൽ കൂടുന്ന ഈ സമ്മേളനത്തിന് ചില പ്രത്യേക ഉദ്ദേശങ്ങൾ ഉണ്ട്. ഏഷ്യൻരാജ്യങ്ങളുടെ പ്രാധാന്യം ഇപ്പോൾ അത്ഭുതപൂർവ്വമായി വർദ്ധിച്ചുവരികയാണ്. യുദ്ധമേഖലയിലേക്ക് ഏഷ്യ കടന്നിരിക്കുന്നു. ഏഷ്യയിലുണ്ടാകുന്ന സംഭവവികാസങ്ങളെ ആശ്രയിച്ച് ലോകയുദ്ധമൊ, ലോകസമാധാനമൊ നിലകൊള്ളുന്നു. ഏഷ്യയിലേക്ക് അഖിലലോകത്തിന്റെ ശ്രദ്ധ കേന്ദ്രീകരിച്ചിരിക്കുന്ന ഒരു സന്ദർഭമാണ് ഇപ്പോൾ. ലോകത്തിലെ ചില കേന്ദ്രങ്ങളിലെ പെട്ടെന്നുണ്ടായ അധികാരമാററങ്ങൾ ഏഷ്യയുടെ പ്രാധാന്യം ദ്വിഗുണീഭവിപ്പിച്ചു. പാശ്ചാത്യശക്തികൾക്ക് വിസ്മൃതകോടിയിൽ തള്ളിക്കളയുവാൻ പാടില്ലാത്തവിധത്തിലുള്ള ഒരു സ്ഥാനം അതിനുണ്ടാകയും ചെയ്തു.

എന്നാൽ പെട്ടെന്നുണ്ടായ ഈ പരിവർത്തനം പല വൻപ്രശ്നങ്ങളേയും അഴിച്ചുവിട്ടിട്ടുണ്ട്. പല ഏഷ്യൻരാജ്യങ്ങൾക്കും അടുത്തകാലത്തു ലഭിച്ചിട്ടുള്ള രാഷ്ട്രീയസ്വാതന്ത്ര്യം, ന്യായവും നീതിയും അധിഷ്ഠിതമാക്കിയിട്ടുള്ള സ്വാതന്ത്ര്യത്തിലേക്ക് ഇനിയും നയിക്കപ്പെടേണ്ടിയിരിക്കുന്നു. രാഷ്ട്രീയവും, സാമ്പത്തികവുമായി ഇപ്പോൾ ഉണ്ടായിട്ടുള്ള പല സാദ്ധ്യതകളും വേണ്ടവിധത്തിൽ നയിക്കപ്പെട്ടില്ലെങ്കിൽ പല പുതിയ അപകടങ്ങളിലേക്കും വഴിതെളിക്കപ്പെടാം. പല പുതിയ ശക്തികളുടേയും സമ്മർദ്ദംമൂലം പുരാതനപാരമ്പര്യങ്ങളും, മതവിശ്വാസങ്ങളും ഉടയപ്പെട്ടതായിവന്നേക്കാം. നവംനവങ്ങളായ അനുഭവവെളിച്ചത്തിൽ മനുഷ്യന്റെ ആശയും, ആദർശവും പരിശോധിക്കപ്പെടേണ്ടതായിവരാം. ഇപ്രകാരം ഏഷ്യയിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന വ്യതിയാനങ്ങൾ കാണാതെ കണ്ണുമടച്ചുകൊണ്ട് ബാക്കി ലോകത്തിനു സ്ഥിതിചെയ്യുവാൻ നിർവാഹമില്ല. ലോകത്തിന്റെ ഒരററത്തുണ്ടാകുന്ന സംഭവങ്ങൾ മററുഭാഗങ്ങളേയും കാര്യമായി സ്പർശിക്കുന്നു. ഏഷ്യൻരാജ്യങ്ങളിലെ സംഭവവികാസങ്ങൾ അവിടത്തെ ക്രൈസ്തവസഭയേയും സ്പർശിക്കുന്നതായതുകൊണ്ട് ലോകത്തിലെ ഇതരരാജ്യങ്ങളിലെ സഭകൾക്ക് കണ്ണുമടച്ചുകൊണ്ട് ഇരിക്കുവാൻ സാദ്ധ്യമല്ല. ഏഷ്യൻരാജ്യങ്ങളിൽ യുവജനപ്രസ്ഥാനത്തിൽ മുന്നിട്ടുനിൽക്കുന്ന അഞ്ചു സംഘടനകളാണ് മേൽപ്പറഞ്ഞവ. ഇവരുടെ പ്രവർത്തനങ്ങൾക്ക് കൂടുതൽ പ്രോത്സാഹനവും ഉത്തേജനവും കൊടുക്കുന്നതിനും, രാഷ്ട്രങ്ങളുടേയും, മാനവസമുദായത്തിന്റേയും രക്ഷകൻ യേശുക്രിസ്തുവാണെന്നും, അവന്റെ രക്ഷാമാർഗ്ഗം മററു മതങ്ങളിലൊ, ധാർമ്മികസിദ്ധാന്തങ്ങളിലൊ ലയനം സംഭവിച്ചു അപ്രത്യക്ഷമായിപോകാവുന്നതല്ലെന്നും, മനുഷ്യർക്ക് ബോദ്ധ്യപ്പെടുത്തണമെന്നുള്ളതുമാണ് ഈ സമ്മേളനത്തിന്റെ ഉദ്ദേശം. ഏഷ്യൻരാജ്യങ്ങളിലെ വലിയ പ്രശ്നങ്ങളൊക്കെയും—ദാരിദ്ര്യം—ന്യായം, നീതി, സാമൂഹ്യനീതി മുതലായതിന്റെ മൂർത്തീകരണമായിരിക്കുന്ന ക്രിസ്തുമതംകൊണ്ട് പരിഹാരം ഉണ്ടാകാവുന്നതാകുന്നു എന്നു ബോദ്ധ്യപ്പെടുത്തുന്നതിനു് ഈ കോൺഫറൻസ് സഹായിക്കും. ഇതിനായി ലോകമാസകലമുള്ള ക്രൈസ്തവയുവാക്കളെ ഏഷ്യയിൽ ഒരു നവീനക്രിസ്തീയസാക്ഷിത്വത്തിനായി തൽപ്പരരാക്കുക, അഖിലലോക സഭാപുനരൈക്യപ്രസ്ഥാനത്തിൽ ഇന്നത്തെ യുവതലമുറയെ—പ്രത്യേകിച്ച് ഏഷ്യയിലുള്ളവരെ—കൂടുതൽ ഭാഗഭാക്കാക്കുന്നതിനു് പ്രേരണനൽകുക, ഏഷ്യയിലെ വിവിധപ്രശ്നങ്ങൾ അഭിമുഖീകരിച്ചുനിൽക്കുന്ന ഏഷ്യൻയുവാക്കളുടെ മുമ്പാകെ ലോകത്തിലെ ഇതരഭാഗങ്ങളിലെ അനുഭവങ്ങളെ സമർപ്പിക്കുക, വ്യത്യസ്തപ്പെട്ടുകൊണ്ടിരിക്കുന്ന ഏഷ്യയിലെ വിവിധപ്രശ്നങ്ങൾ വേണ്ടപോലെ മനസ്സിലാക്കി തദനുസരണമായി യൂത്തുകമ്മീഷന്റെ ഭാവിപ്രവർത്തനപരിപാടി നിർണ്ണയിക്കുക, മുതലായവയാണ് ഈ സമ്മേളനംകൊണ്ട് ഉദ്ദേശിച്ചിരിക്കുന്നതു്.

കോട്ടയത്തെ സംബന്ധിച്ചിടത്തോളം ഈ സമ്മേളനം ഒരു മഹാസംഭവം ആയിരിക്കും—സർവ്വലോകപ്രാതിനിധ്യമുള്ള ഒരു മഹാസമ്മേളനം കോട്ടയത്തുവച്ചു് നടക്കുന്നതു് സുറിയാനിക്രിസ്ത്യാനികളുടെ കേന്ദ്രമെന്ന പരിഗണനകൊണ്ടുകൂടെയാണ്. കേരളത്തിലെ സഭകൾക്ക് ഇതു് ഒരു ബഹുമതിയാണ്. ഇപ്രകാരമുള്ള ഒരു സമ്മേളനത്തിന്റെ പ്രധാന ഭാരവാഹികളിൽ ഒരാളായി ബ. കെ. എം. സൈമൺ ശെമ്മാശൻ നിയമിതനായിരിക്കയാണെന്നുള്ളതു് ഈ നാട്ടിലുള്ളവർക്ക് പ്രത്യേകിച്ചു് സന്തോഷപ്രദമായ ഒരു വസ്തുതകൂടിയാണല്ലോ.

---

രാവിലെ ജോലിക്കു പോകേണ്ടിയിരുന്നതുകൊണ്ട് ജോലികഴിഞ്ഞു വന്നതിനുശേഷം വൈകിട്ട് അവർ കുർബാന അർപ്പിക്കുകയും കൂട്ട തൊഴിലാളികൾക്ക് കുർബാനകൊടുക്കുകയും ചെയ്തു വന്നു. ഉപവസിച്ചുകൊണ്ട് വി. കുർബാന അർപ്പിക്കണമെന്നും അനുഭവിക്കണമെന്നുമുള്ള സഭാ നിയമങ്ങളിൽ നിന്നു അവരെ ഒഴിവാക്കി. യുദ്ധകാലത്തു് ആരംഭിച്ച ഈ പ്രസ്ഥാനം ഇപ്പോൾ ഫ്രാൻസിലെ വ്യവസായ കേന്ദ്രങ്ങളിൽ പലടത്തും വ്യാപിച്ചിട്ടുണ്ട്.

---

## രാജമുടിയല്ല പത്രികയാണ്

സർ,

മിസ്റ്റർ പത്രോസിന്റെ ചരിത്രപംക്തി ലേഖനത്തിൽ നസ്രാണി രാജമുടി (April 8, Page 11) എന്നുള്ളതു രാജ്യപത്രിക എന്നാണ് കേരളപഴമയിലും അതിന്നാധാരമായ പഠങ്കിരേഖയിലും. രാജാവായി ഒരാളെ മലങ്കര നസ്രാണികൾ തെരിഞ്ഞെടുത്തു എന്നും അതു് കേരളരാജാവു സമ്മതിച്ചു എന്നമാണു കാണുന്നതു്. സമ്മതം രേഖപ്പെടുത്തി രാജാവു കൊടുത്ത രേഖയായിരിക്കണം "രാജ്യപത്രിക." കൊച്ചിരാജ്യചരിത്രത്തിൽ അതു മുടിയായോ? തെരിഞ്ഞെടുക്കപ്പെട്ട ആൾ വില്യാർവട്ടം എന്ന രാജകുടുംബത്തിൽനിന്നു ക്രിസ്ത്യാനിയായ ഒരുവനായിരുന്നെന്നു നിശ്ചയം പറയുവാൻ Baliarte എന്ന പേരുമാത്രമേ ആധാരമായിട്ടുള്ളു. അതു് ഉതിയൻപേരൂരിലുള്ളതും ഉണ്ടായിരുന്നതും ആയ വല്യേടത്തു് ആകാം. രാജ്യപത്രിക കിട്ടിയ ആൾ പരദേശത്തുനിന്നു വന്ന ഒരു പ്രഭുവായിരുന്നു എന്നും വരാം. അദ്ദേഹം ഒരു യുദ്ധത്തിൽ നസ്രാണികളെ സഹായിച്ചതുകൊണ്ടാണ് രാജാവായി തെരഞ്ഞെടുക്കപ്പെട്ടതെന്നും രേഖയുണ്ട്.

ററി. കെ. ജോസഫ്

Printed and Published by N.M. Abraham B A. at The Malayala Manorama Press, Kottayam